## സാഹിത്യവാരഫലം

1994/06/12-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

1. ഓട്ടോറിക്ഷയിൽ സഞ്ചരിക്കുകയായിരുന്നു ഇതെഴുതുന്ന ആൾ. ഒരു സ്ഥലത്തെത്തിയപ്പോൾ ജാഥ വരുന്നതുകണ്ടു ഡ്രൈവർ വാഹനം നിറുത്തി. അയാൾ സംസാരം തുടങ്ങി. “ഈ ജാഥയിൽ പങ്കുകൊള്ളാൻ എന്നെയും അവർ വന്നു ക്ഷണിച്ചതാണ്. എഴുപതു രൂപ തരാമെങ്കിൽ ചെല്ലാമെന്നു ഞാൻ പറഞ്ഞു. അമ്പതു രൂപ തരാമെന്ന് അവർ. അപ്പോൾ ഞാൻ അറിയിച്ചു: “വേറൊരു പാർട്ടിയുടെ ജാഥയ്ക്ക് എഴുപതു രൂപയാണ് ഞാൻ ഇന്നലെ വാങ്ങിയത്. അതിനും നാലു ദിവസം മുൻപ് മറ്റൊരു പാർട്ടിയുടെ ജാഥയ്ക്കും എഴുപതു രൂപ കിട്ടി. ഇവർ അമ്പതു രൂപയിൽകൂടുതൽ തരാനൊക്കുകയില്ലെന്നു പറഞ്ഞതുകൊണ്ടു ഞാൻ വേണ്ടെന്നു വച്ചു. വൈകിട്ട് അരിവാങ്ങാൻ കാശു വീട്ടിൽകൊടുക്കേണ്ടേ സാർ? ഓട്ടോറിക്ഷ ഓടിച്ചാൽ മതിയെന്നു ഞാൻ തീരുമാനിച്ചു.”— നമ്മുടെ രാഷ്ട്രീയ പ്രബുദ്ധത എത്ര കേമം!
2. എവിടെയെങ്കിലും പോയിട്ടു തിരിച്ചു വീട്ടിലെത്തുമ്പോഴാണ് ആരോ ടെലിഫോണിൽ വിളിച്ചു എന്നറിയുന്നത്. ആരെന്ന് ഉത്കണ്ഠയോടെ ചോദിക്കുമ്പോൾ മറുപടി “ആരെന്നു പറഞ്ഞില്ല. ഒരു പരിചയക്കാരൻ. പിന്നെ വിളിച്ചുകൊള്ളാമെന്നു മാത്രം പറഞ്ഞു.” എന്നു വീട്ടിലുള്ളവർ അറിയിക്കുന്നു. നമ്മുടെ ആളുകളുടെ ടെലിഫോൺ മാനേജ്മെന്റിനെക്കുറിച്ച് ആലോചിച്ച് വിഷമിച്ചു ചാരുകസേരയിലേക്കു ചരിയുമ്പോൾ ഉറക്കം വരുന്നില്ല. ആരെന്നറിയാത്തതിലുള്ള അസ്വസ്ഥതയാണ് നിദ്രാരാഹിത്യത്തിന്റെ ഹേതു. ചിലർ നമ്മൾ ആവശ്യപ്പെടാതെ വലിയ തുക എടുത്തുതന്നിട്ട് പിന്നീടു നമ്മളെ കാണുമ്പോൾ സാർത്ഥങ്ങളായ നോട്ടങ്ങൾ എറിയുമ്പോൾ നമുക്കുണ്ടാകുന്ന അസ്വസ്ഥതയ്ക്കു തുല്യമാണ് ഈ അസ്വസ്ഥത.
3. John Caroll എഴുതിയ Humanism എന്ന പുസ്തകത്തിൽ ദസ്തെയെവ്സ്കിയുടെ “കുറ്റവും ശിക്ഷയും” എന്ന നോവലിലെ കഥാപാത്രമായ റസ്കൽനിക്കഫ് താൻ നെപ്പോളിയനാണെന്നു വിചാരിച്ച് ഒരു തത്ത്വത്തിന്റെ പേരിൽ കൊലപാതകം ചെയ്തുവെന്നും അതിന്റെ പേരിൽ മനസാക്ഷിയുടെ വേദന സഹിക്കാനാവാതെ കിടന്നു പുളഞ്ഞുവെന്നും ഒടുവിൽ താൻ നെപ്പോളിയനല്ലെന്നു മനസ്സിലാക്കിയെന്നും പറഞ്ഞിട്ടുണ്ട്. റസ്കൽ നിക്കഫിനെ humanist monster എന്നാണ് അദ്ദേഹം വിളിക്കുന്നത്. കേരളത്തിലെ രണ്ടു കഥാകാരന്മാർ— ശ്രീ അക്ബർ കക്കട്ടിൽ, ശ്രീ. യു. കെ. കുമാരൻ— കോട്ടുകൾക്കിടയിൽ ഒളിച്ചുവച്ച കോടാലികളെടുത്ത് എന്റെ തലയിൽ ആഞ്ഞടിക്കുന്നു. ദസ്തെയെവ്സ്കിയുടെ നോവലിലെ കഥാപാത്രമായ വൃദ്ധ അടിയേറ്റു മരിച്ചു. ഞാൻ മരിച്ചില്ല, മരിക്കുകയുമില്ല. സാഹിത്യവാരഫലക്കാരന്റെ മൂല്യനിർണ്ണയങ്ങൾ തെറ്റാണെന്നാണ് രണ്ടുപേരും ഉദീരണം ചെയ്യുന്നത് (കുങ്കുമം വാരിക.) സാഹിത്യവാരഫലക്കാരൻ ഈ രണ്ടു കഥാകാരന്മാരുടേയും പല കഥകളും ഉത്കൃഷ്ടങ്ങളാണെന്നു മുൻപ് എഴുതിയിട്ടുണ്ട്. അതു തെറ്റായിപ്പോയന്നായിരിക്കാം ഇവർ അഭിപ്രായപ്പെടുന്നത്. വിശ്വസാഹിത്യത്തിലെ എല്ലാ മാസ്റ്റർപീസുകളും സാഹിത്യവാരഫലക്കാരൻ വായിച്ചിട്ടുണ്ടെന്നും ഭാരതീയരും പാശ്ചാത്യരുമായ എല്ലാ നിരൂപകരുടെയും നിരൂപണ സമ്പ്രദായങ്ങൾ ഗ്രഹിച്ചിട്ടുണ്ടെന്നും അയാൾ പറയുന്നില്ല. പക്ഷേ, മലയാളം, ഇംഗ്ലീഷ്, സംസ്കൃതം ഈ ഭാഷകളുടെ അക്ഷരങ്ങൾ എല്ലാം അയാൾക്കറിയാം എന്നു ചൂണ്ടിക്കാണിക്കുന്നു. സാഹിത്യവാരഫലക്കാരൻ കൈയിൽക്കിട്ടിയ സാഹിത്യരചനയെന്ന കൊച്ചുപാക്കറ്റിന്റെ നൂലുകൾ അഴിച്ചെടുക്കാൻ ശ്രമിക്കുന്ന വേളയിൽ കോടാലിയെടുത്ത് അയാളുടെ തലയിൽ അടിക്കുന്നത് മലയാളത്തിന്റെയും ഇംഗ്ലീഷിന്റെയും അക്ഷരമാല മുഴുവനും അറിയുന്നവരായിക്കൊള്ളട്ടെ. നന്ദി എന്റെ Strong point ആണ്. കുമാരനും അക്ബറും എന്നെ പലതരത്തിലും സഹായിച്ചിട്ടുള്ളവരാണ്. അതുകൊണ്ടു കൂടുതൽ പറഞ്ഞു ഞാൻ കൃതഘ്നനാകാൻ ഇഷ്ടപ്പെടുന്നില്ല.
4. മലയാളസാഹിത്യം കാണാൻ ഭേദപ്പെട്ട യുവതി മാത്രമാണ്. അവൾ വിശ്വസാഹിത്യത്തിന്റെ കണ്ണാടിയിൽ തന്നെക്കാണാൻ നോക്കിക്കൊണ്ടിരിക്കുകയാണ്. അവർ കാണുന്ന പ്രതിഫലനം കാണാൻ നമുക്കും പോകാം. കിട്ടിയ സന്ദർഭം പാഴാക്കാതെ ചില അഭിനേതാക്കൾ നായികമാരുടെ അവയവങ്ങളിൽ അഭിമർദ്ദം ചെലുത്തുന്നതുപോലെ നമ്മൾ അവൾക്ക് അഭിമർദ്ദപീഡ നല്കരുത്. പിറകിലാവട്ടെ നമ്മുടെ നില. പ്രതിഫലനം കാണാൻ താല്പര്യമില്ലാത്തവർ മാറിനിന്ന് അന്യരെ തെറിപറയട്ടെ. കൂട്ടുകാരെ വരൂ. നമുക്കു അവളോടൊത്തു പ്രതിഫലനം കാണാം.

### വിഷ്ണുനാരായണൻ നമ്പൂതിരി

ഒരു ഫ്രോഡിൽനിന്നു വേറൊരു ഫ്രോഡിലേക്ക് നമ്മൾ നയിക്കപ്പെടുന്നു. ഞങ്ങൾക്ക് കൈക്കൂലി അവസാനിക്കേണ്ടതില്ല. അഴിമതികൾ നടന്നുകൊള്ളട്ടെ. റോഡുകൾ കൂടുതൽ കണ്ടും കുഴിയുമാർന്നവയാകട്ടെ. ദിവസത്തിൽ ഇരുപത്തിനാലു മണിക്കൂറും വിദ്യുച്ഛക്തി വേണ്ട. ബസ്സുകൾ വേണ്ട. അധികാരികൾ ഫ്രോഡായ പ്രസ്താവങ്ങൾ നടത്താതിരുന്നാൽ മാത്രം മതി.

“ഇയം സീതാ മമ സുതാ സഹധർമ്മചരീതവ” എന്നു പറഞ്ഞുകൊണ്ടാണ് ജനകൻ സീതയെ ശ്രീരാമനു നല്കിയത്. ഓർമ്മയിൽനിന്നു കുറിക്കുന്നതാണിത്. തെറ്റുണ്ടെങ്കിൽ ശ്രീ. വിഷ്ണുനാരായണൻ നമ്പൂതിരിയെപ്പോലുള്ള അഭിജ്ഞന്മാർ തിരുത്തട്ടെ. വാല്മീകിയുടെ ഈ വരി ചൊല്ലിയിട്ട് ദാമ്പത്യജീവിതത്തിന്റെ ആദർശാത്മകസ്വഭാവത്തെ (ഈ പ്രയോഗം ശരിയല്ല. എങ്കിലും എഴുതുന്നു അങ്ങനെ) വിശദമാക്കി ഞാൻ ഒരു സമ്മേളനത്തിൽ. തിരുവനന്തപുരത്തെ മെഡിക്കൽ കോളേജിൽ ചേർന്ന ആ യോഗത്തിൽ പ്രഭാഷകനായിരുന്ന വിഷ്ണുനാരായണൻ നമ്പൂതിരി ആ ആശയത്തെയാകെ എതിർത്തു സംസാരിച്ചു. മലയാള കവിയുടെ ‘മെല്ലെപ്പുറപ്പെട്ടു പിന്നാലെ സീത’ എന്ന വരി ഉപോദ്ബലകമായി ചൊല്ലിയ എന്നെ അദ്ദേഹം തെല്ലു കളിയാക്കുകയും ചെയ്തു. അഭിപ്രായം ഇരുമ്പുലക്കയല്ലെന്നു സി. വി. കുഞ്ഞുരാമൻ പണ്ടു പറഞ്ഞല്ലോ.

വിഷ്ണുനാരായണൻ നമ്പൂതിരി

വിഷ്ണുനാരായണൻ നമ്പൂതിരിയുടെ ആ മതലോഹപിണ്ഡം മാതൃഭൂമി ആഴ്ചപ്പതിപ്പിലെ “വാനപ്രസ്ഥം” എന്ന മനോഹരമായ കാവ്യത്തിലൂടെ തകർന്നു വീഴുന്നതു കണ്ടു ഞാൻ ആഹ്ലാദിക്കുന്നു. രാഗത്തിലൂടെ, അനുരാഗത്തിലൂടെ, പ്രേമത്തിലൂടെ, പ്രണയത്തിലൂടെ കടന്നുവന്ന ദാമ്പത്യ ജീവിതം വാനപ്രസ്ഥത്തിലേക്കു കടക്കുന്നത് കവി ലയാനുവിദ്ധതയോടെ ചിത്രീകരിക്കുന്നു. ആദ്യത്തെ ഭാഗമിതാ:

> കണ്ണിലെ നീലത്തിളക്കമായ് പണ്ടെന്റെ
> കൗമാരനാളിൽ കളിത്തോഴിയാകെ നീ
> പൂക്കളിൽ ശ്യാമതുളസിയെ സ്നേഹിച്ചു
> രാക്കളിൽ ഞാൻ കൃഷ്ണപഞ്ചമിത്തെല്ലിനെ,
> കാർവില്ലിൽ നീലാഞ്ചലത്തെ, തുലാക്കോളിൽ
> ആടി വിറയ്ക്കും കരിംകുവളത്തിനെ,
> നീറുമോർമ്മയ്ക്കകം മുറ്റും പ്രണയത്തെ
> നീരാജനംപോൽ പ്രസന്നം കവിതയെ

കവിയുടെ കാവ്യവും പ്രസന്നമത്രേ.

### ബി. എം. ഗഫൂർ

ബി. എം. ഗഫൂർ

കൈക്കൂലി അവസാനിപ്പിക്കും, അഴിമതികളാകെ ഇല്ലാതാകും, റോഡുകൾ സഞ്ചാരയോഗ്യങ്ങളാകും, വിദ്യുച്ഛക്തി ഒരു ദിവസം ഇരുപത്തിനാലു മണിക്കൂറും മുടങ്ങാതെ നല്കിക്കൊണ്ടിരിക്കും. പൈപ്പുവെള്ളം ഒരിക്കലും മുടക്കില്ല, ബസ്സുകളിലെ ‘ഓവർലോഡ് സമ്മതിക്കില്ല’ ഇങ്ങനെയുള്ള പ്രസ്താവങ്ങൾ സംവത്സരങ്ങളായി കേട്ടുതുടങ്ങിയതാണ്. പക്ഷേ, കൈക്കൂലി കൊടുക്കാതെ ഒരു കാര്യവും നേടാനാവില്ല. അഴിമതികളല്ലാതെ വേറൊന്നുമില്ല നാട്ടിൽ. റോഡുകളിലൂടെ നടക്കാൻ വയ്യ. വാഹനങ്ങളിൽ പോയാൽ കുണ്ടുകളിലും കുഴികളിലും വീണു ആഘാതമേറ്റു മുഖം മുറിയുന്നു. വിദ്യുച്ഛക്തി, ബൾബിനകത്തെ ഒരു മഞ്ഞരേഖ മാത്രം. ലോവോൾട്ടേജ് എന്നാണത്രേ അതിന്റെ പേര്. അരമണിക്കൂർ—ചിലപ്പോൾ—ഒരുമണിക്കൂർ കൂരിരുട്ട്. റോഡിൽ ഒറ്റയ്ക്കു പോകുന്ന സ്ത്രീ മാത്രമല്ല പുരുഷനും പേടിച്ചു വിറയ്ക്കുന്നു. മുന്നറിയിപ്പു കൂടാതെ വെള്ളം ഇല്ലാതാകുന്നു. ചിലപ്പോൾ കലങ്ങിയ വെള്ളം വരുന്നു. ഇന്നത്തെ പത്രത്തിൽ കണ്ടു വിഷബീജങ്ങൾ കലർന്നിരിക്കുന്നു വെള്ളത്തിലെന്ന്. ബസ്സുകളിൽ ഫുട്ബോർഡിൽ തൂങ്ങിക്കിടക്കുന്ന ആളുകൾ. വാഹനം ഒരുവശത്തേക്കു വല്ലാതെ ചരിഞ്ഞാണ് പോകുക. ഇതെഴുതുമ്പോൾ ‘ബസ് സമരം’. എന്റെ തലയ്ക്കു മുകളിൽ അറുപതു വാട്ട്സ് ബൾബ് ഒന്നു മിന്നുന്നതേയുള്ളു. ചാരുകസേരയുടെ കൈയിൽ മെഴുകുതിരി കത്തിച്ചുവച്ച് ഞാനിതു എഴുതുന്നു. സത്യമിതൊക്കെയായിട്ടും എല്ലാം ശരിപ്പെടുത്തുമെന്ന ഫ്രോഡായ (fraud=വഞ്ചന) പ്രസ്താവങ്ങൾ എല്ലാപ്പത്രങ്ങളിലും. ഒരു ഫ്രോഡിൽനിന്നു വേറൊരു ഫ്രോഡിലേക്കു നമ്മൾ നയിക്കപ്പെടുന്നു. ഞങ്ങൾക്കു കൈക്കൂലി അവസാനിക്കേണ്ടതില്ല. അഴിമതികൾ നടന്നുകൊള്ളട്ടെ. റോഡുകൾ കൂടുതൽ കുണ്ടും കുഴിയുമാർന്നവയാകട്ടെ. ദിവസത്തിൽ ഇരുപത്തി നാലു മണിക്കൂറും വിദ്യുച്ഛക്തി വേണ്ട. പൈപ്പുവെള്ളംവേണ്ട. ബസ്സുകൾ വേണ്ട. അധികാരികൾ ഫ്രോഡായ പ്രസ്താവങ്ങൾ നടത്താതിരുന്നാൽ മതി. അവർ ഇരിക്കുന്ന മണിമാളികകളിലെ ജനലുകൾ വഴി അവയെ അങ്ങു ശൂന്യാകാശത്തേക്കു പറത്തിക്കളഞ്ഞാൽ മതി. വിധിയാണ് ഞങ്ങളുടേതെന്നു വിചാരിച്ചു ഞങ്ങൾ മരണത്തെ കാത്ത് ഇരുന്നുകൊള്ളാം. ഇതൊക്കെയാണ് ശ്രീ. ബി. എം. ഗഫൂർ 12-ആം ലക്കം മാതൃഭൂമി ആച്ചപ്പതിപ്പിലെ ഹാസ്യചിത്രത്തിലൂടെ ആവിഷ്കരിക്കുന്നത്. ജനങ്ങൾക്കു പറയാനുള്ളത് അവരുടെ പ്രതിനിധിയായ കലാകാരൻ പറയുന്നു. ഗഫൂർ താങ്കൾക്കു നന്ദി.

### ജോയിക്കുട്ടി പാലത്തുങ്കൽ

മനസ്സിന്റെ സമനില പരിപാലിച്ചു ജീവിക്കണം. സമനിലയില്ലാതെ ചഞ്ചലചിത്തയായാൽ ഗ്രന്ഥിസ്രാവം കൂടും. അത് അർബുദത്തിനു ഹേതുവാകും. വസ്തു സമ്പാദിക്കുന്നതിലും, ധനമാർജ്ജിക്കുന്നതിലും, ആർത്തികൂടിയവർക്ക് കടലിലും വയറ്റിലും കാൻസർ വരുന്നതു സ്വാഭാവികമാണ്. മനസ്സിന്റെ സമനില പരിപാലിക്കുന്നതു കൊണ്ടാണ് സന്യാസിമാർ ദീർഘകാലം ജീവിച്ചിരിക്കുന്നത്.

രാഷ്ട്രവ്യവഹാരപ്രേരിതങ്ങളായ വധങ്ങളെക്കുറിച്ചേ എനിക്കോർമ്മയുള്ളു. ഇന്ദിരാഗാന്ധിയെ ബിയാന്ത്സിംഗും സത്വന്ത് സിങ്ങും ചേർന്നു വെടിവച്ചു കൊന്നു എന്നു മാത്രമേ നമുക്കറിയാവൂ. ഒരു വിദേശ ഏജൻസി അവരെക്കൊണ്ടു അതു ചെയ്യിപ്പിച്ചു എന്നു പറയുന്നവരും ഇല്ലാതില്ല. പക്ഷേ, ആ കൊലപാതകത്തിന്റെ അന്തർനാടകം നമുക്ക് അജ്ഞാതം. 1984 ഒക്ടോബർ 31-നാണ് ഇന്ദിരാഗാന്ധി വധിക്കപ്പെട്ടത്. പത്തുകൊല്ലം കഴിഞ്ഞിട്ടും നമ്മൾ അതിന്റെ ആന്തര രഹസ്യങ്ങൾ അറിഞ്ഞിട്ടില്ല. അറിയുകയുമില്ല. 1991 മേ 21-ന് രാജീവ്ഗാന്ധി നിഗ്രഹിക്കപ്പെട്ടു. ഇപ്പോഴും അതിന്റെ നിഗൂഢത നിഗൂഢതയായി വർത്തിക്കുന്നു. ഷേക്ക് മുജിബർ റഹ്മാൻ, ജനറൽ സിയാവുർ റഹ്മാൻ, സിയാ ഉൾ ഹക്ക്, പ്രേമദാസ ഇവരുടെയെല്ലാം മരണങ്ങൾക്കു കാരണങ്ങളായ തോക്കുകളെക്കുറിച്ചും സ്ഫോടകവസ്തുക്കളെക്കുറിച്ചും മാത്രമേ ആളുകൾക്ക് അറിവുള്ളൂ. ഈ വധങ്ങളുടെ പിന്നിൽ പ്രവർത്തിച്ച മസ്തിഷ്കശക്തിയേക്കുറിച്ചു ഒന്നുമറിഞ്ഞുകൂടാ.

ഇന്ദിരാ ഗാന്ധി

രാഷ്ട്രവ്യവഹാരപ്രേരിതങ്ങളായ ഈ കൊലപാതകങ്ങൾ പോകട്ടെ. ദൈനംദിന ജീവിതത്തിലുണ്ടാകുന്ന നരഹത്യകളുടെ യഥാർത്ഥ്യം ആർക്കാണ് അറിയാവുന്നതു? എല്ലാ വധങ്ങളിലുമുണ്ട് ഒരു നിഗൂഢത. ഈ ആശയത്തെ ഹൃദയസ്പർശകമായ കഥയാക്കിയിരിക്കുന്നു ശ്രീ ജോയിക്കുട്ടി പാലത്തുങ്കൽ. (കലാകൗമുദിയിലെ ‘സാക്ഷിമൊഴി’ എന്ന കഥ) നമുക്ക് എന്തറിയാം? വ്യക്തിയെ നമ്മൾതന്നെ ‘നിർവചിക്കുന്നു’ ആ നിർവചനം തെറ്റാണെന്ന് കാലം കഴിഞ്ഞേ മനസ്സിലാകൂ. ജീവിതത്തിന്റെ യഥാർത്ഥ്യത്തെക്കുറിച്ചും നമ്മൾ അജ്ഞരാണ്. ആ ജീവിതത്തിന്റെ ഒരു ഭാഗമായ കൊലപാതകത്തെക്കുറിച്ചും നമുക്കൊന്നുമറിഞ്ഞുകൂടാ. ഈ നിഗൂഢതയെയും അതിനോടു ബന്ധപ്പെട്ട സംഭവത്തേയും ആഖ്യാന വൈദഗ്ദ്ധ്യത്തിലൂടെ പ്രകാശിപ്പിക്കുന്നു കഥാകാരൻ.

#### ചോദ്യം, ഉത്തരം

**ചോദ്യം:** പരുക്കൻ പെരുമാറ്റം ചിലർക്ക് ഉണ്ടാകുന്നത് എന്തുകൊണ്ട്?

**ഉത്തരം:** നമ്മുടെ പരുക്കൻ പെരുമാറ്റമാണ് അന്യരെ ആ രീതിയിൽ പെരുമാറാൻ പ്രേരിപ്പിക്കുന്നത്. ഓട്ടോറിക്ഷ, കാറ് ഇവ ഓടിക്കുന്നവർ പരുഷമായി പെരുമാറുന്നുവെന്നു പറയാറില്ലേ? അവരോടു സ്നേഹത്തോടെ സംസാരിച്ചു നോക്കൂ. നമുക്കുള്ളതിനേക്കാൾ സ്നേഹത്തോടെ അവർ നമ്മളോടു സംസാരിക്കും. എന്തു സഹായവും നമുക്കുവേണ്ടി ചെയ്യും. ശബ്ദത്തിനു യോജിപ്പിക്കും പ്രതിധ്വനി.

**ചോദ്യം:** ഈശ്വരനുണ്ടോ?

**ഉത്തരം:** ഞാനെങ്ങനെയാണ് ഇതിനു മറുപടി പറയുക? ദെസ്തെയെവ്സ്കിക്കുപോലും ജീവിതാവസാനംവരെ ഈശ്വരനുണ്ടോ ഇല്ലയോ എന്ന ചോദ്യത്തിന് ഉത്തരം പറയാൻ കഴിഞ്ഞില്ല. അദ്ദേഹം ഈശ്വരനിൽ വിശ്വസിച്ചില്ല, വിശ്വസിക്കാതെയുമിരുന്നില്ല. പിന്നെ നിസ്സാരനായ ഞാനെന്തു പറയാനാണ്? ആഫ്രിക്കയുടെ കിഴക്ക-മധ്യഭാഗത്തുള്ള രാജ്യമാണ് റ്വ ആൻഡ (Rwanda) അവിടെ വർഗ്ഗീയലഹള ഉണ്ടായി. ലക്ഷക്കണക്കിനു അപരാധം ചെയ്യാത്തവർ നിഗ്രഹിക്കപ്പെട്ടു. സ്ത്രീകളെയും കുഞ്ഞുങ്ങളെയും വെട്ടുകത്തികൊണ്ടരിഞ്ഞു. ഇപ്പോഴും ഭീതിദമായ അന്തരീക്ഷം. ‘റ്റൈ’മിലെ റിപോർട്ട് വായിച്ചു ഞാൻ വിഷാദമഗ്നനായും ഈശ്വരശക്തിയിൽ സംശയാലുവായുമിരിക്കുന്നു.

**ചോദ്യം:** ഹെയർ ഓയിൽ വേണോ, നീലഭൃംഗാദി വേണോ അതോ FACT-ൽ ഉണ്ടാക്കുന്ന വളം വേണോ?

**ഉത്തരം:** കളിയാക്കാതെ, പെണ്ണുങ്ങൾ കഷണ്ടിക്കാരെയാണ് സ്നേഹിക്കുക.

**ചോദ്യം:** ജീവിക്കാൻ ഒരുപദേശം തരൂ.

**ഉത്തരം:** മനസ്സിന്റെ സമനില പരിപാലിച്ചു ജീവിക്കണം. സമനിലയില്ലാതെ ചഞ്ചലചിത്തയായാൽ ഗ്രന്ഥിദ്രാവം കൂടും. അത് അർബുദത്തിനു ഹേതുവാകും. വസ്തു സമ്പാദിക്കുന്നതിലും ധനമാർജ്ജിക്കുന്നതിലും ആർത്തികൂടിയവർക്കു കുടലിലും വയറ്റിലും കാൻസർ വരുന്നതു സ്വാഭാവികമാണ്. മനസ്സിന്റെ സമനില പരിപാലിക്കുന്നതുകൊണ്ടാണ് സന്യാസിമാർ ദീർഘകാലം ജീവിച്ചിരിക്കുന്നത്.

**ചോദ്യം:** താങ്കൾ സി. വി രാമൻപിള്ളയുടെ കഥാപാത്രങ്ങളിൽ ഏറ്റവും വെറുക്കുന്നത് ആരെയാണ്? അങ്ങനെ വെറുപ്പ് ഉണ്ടെങ്കിൽ?

**ഉത്തരം:** ‘മാർത്താണ്ഡവർമ്മ’ എന്ന നോവലിലെ സുഭദ്രയെ ഞാൻ വെറുക്കുന്നു.

**ചോദ്യം:** കുമാര മഹാകവിയുടെ ഈ ലോകായതികത്വം ചിലർക്കു രസിച്ചില്ല എന്നോ മറ്റോ മുണ്ടശ്ശേരി പറഞ്ഞതിന്റെ അർത്ഥമെന്തു?

**ഉത്തരം:** ഞാൻ ആ സന്ദർഭം ഓർമ്മിക്കുന്നില്ല. ഒന്നു പറയാം. ‘കുമാര മഹാകവി എന്ന പ്രയോഗം തെറ്റാണ്. ബാലനായ മഹാകവി എന്നേ ആ പ്രയോഗത്തിന് അർത്ഥമുള്ളൂ. മഹാകവി കുമാരനാശാൻ എന്നു തന്നെ പറയണം.

**ചോദ്യം:** വായിക്കേണ്ടതു എങ്ങനെ? ശീഘ്രഗതി, മന്ദഗതി, ഇവയാണ് ഞാനുദ്ദേശിച്ചതു?

**ഉത്തരം:** വായന തീരെപ്പതുക്കെയായാൽ ചലച്ചിത്രത്തിലെ സ്ലോമോഷൻപോലെ അസഹനീയമാകും. വേഗത്തിലായാൽ കാസറ്റിലെ പരസ്യമൊഴിവാക്കാനായി റിമോർട്ട് കൺട്രോൾ ഉപകരണം ഉപയോഗിച്ചു വേഗം കൂട്ടുന്നതു പോലെ അസഹനീയമാകും. മധ്യവർത്തിനയം അംഗീകരിക്കൂ.

സ്നേഹവും ചിന്തയും. ഇതാ ഇവിടെ
അതിസൂക്ഷ്മമായ സംഗമപ്രവാഹം.
വെള്ളക്കടലാസ് എന്റെ മുൻപിൽ തിളങ്ങുന്നു.
ഈശ്വരൻ മനുഷ്യനായി അവതരിക്കുന്നതുപോലെ ലയത്തിന്റെ നിമിഷങ്ങൾക്കു വിധേയമായി എന്റെ ചിന്ത സ്വയം കഞ്ചുകം ചാർത്തുന്നു.
വാക്കുകളുടെ ചിറകുകളിൽ തൊട്ടു മാത്രമേ ഞാനവയെ പിടിച്ചെടുക്കൂ. എന്റെ വന കപോതമേ, എന്റെ ആഹ്ലാദമേ ഇതുനീയാണോ? സ്വർഗ്ഗത്തേയ്ക്ക് വീണ്ടും പറന്നു പോകരുതേ. ഇവിടെ താണിറങ്ങിവരൂ. ഇവിടെ വിശ്രമിക്കൂ.

—ആങ്ദ്രേ ഷിദ്

### വൈക്കം മുരളി

ആർതർ ഷ്നിറ്റ്സ്ലർ

ഓസ്ട്രിയൻ നാടകകർത്താവും നോവലിസ്റ്റും ചെറുകഥാകാരനുമായ ആർതർ ഷ്നിറ്റ്സ്ലറുടെ (Arthur Schnitzler, 1862–1931) എല്ലാചെറുകഥകളും അതിസുന്ദരങ്ങളാണ്. വിശേഷിച്ചും Flowers എന്നതു. “റൊമാന്റിക് പ്രേമം എന്നൊന്ന് ഇല്ല. സുനിയതമായ ശരീരപ്രകൃതിയുള്ള ഏതു ചെറുപ്പക്കാരന്റെയും ആഗ്രഹം അമ്മട്ടിൽ ശരീരപ്രകൃതിയുള്ള ചെറുപ്പക്കാരിയുടെ കിടക്കയിലേക്കു ചാടിവീഴാനാണ്. അതുപോലെ അങ്ങോട്ടെന്നപോലെ ഇങ്ങോട്ടും” എന്ന് എച്ച്. ജി. വെൽസ് പറഞ്ഞിട്ടുണ്ട്. ഈ സത്യമാണ് ഇക്കഥയിലുള്ളതു. പൂർവകാമുകി എത്തിക്കുന്ന പുഷ്പങ്ങളിലൂടെ ഒരു വികാരസാമ്രാജ്യം സാക്ഷാത്കരിക്കുന്ന ഒരുത്തൻ ക്രമേണ പുതിയ കാമുകിയുമായി അടുക്കുകയും അവൾ കൊടുക്കുന്ന ലില്ലിപ്പൂക്കൾ പുഷ്പഭാജനത്തിൽ വച്ചിട്ട് ആദ്യകാമുകി നല്കിയ പൂക്കൾ ദൂരെയെറിയുന്നതും വർണ്ണിക്കുന്ന ഇക്കഥ പ്രതിരൂപാത്മകമാണ്. പൂക്കൾ രതിയുടെ സിംബലാണ്. അതിന്റെ ക്ഷണികത ഇതിനേക്കാൾ കലാത്മകമായി ആവിഷ്കരിച്ച മറ്റൊരു കഥ എന്റെ ഗ്രന്ഥപരിചയസീമയ്ക്കകത്ത് ഇല്ല.

ഈ കലാപുഷ്പത്തെ മലയാളിയുടെ ഭാജനത്തിലേക്കു മാറ്റിവച്ചത് വിശ്വസാഹിത്യത്തിൽ അവഗാഹമുള്ള ശ്രീ. വൈക്കം മുരളിയാണ്. (കഥാമാസിക നോക്കുക.) അദ്ദേഹത്തിന്റെ ഈ സ്തുത്യർഹമായ സേവനം മലയാളഭാഷയ്ക്കു അനവരതം ഉണ്ടാകട്ടെ. അദ്ദേഹത്തിന്റെ സാഹിതീഭക്തി കൈവളരട്ടെ. ഞാൻ ഈ വിഷയം ഇവിടെ പൂർണ്ണ വിരാമമിട്ടു നിറുത്തിയതാണ്. എങ്കിലും മതിയായില്ലെന്നു തോന്നൽ. കമിങ്ങ്സ് (E. E. Cummings, 1894–1962) എന്ന അമേരിക്കൻ കവി (e. e.cummings എന്നാണ് അദ്ദേഹം സ്വന്തം പേരു ചെറിയ അക്ഷരങ്ങളിൽ എഴുതിയിരുന്നതു.)

> now the ears of my ears awake and
> now the eyes of my eyes are opened

എന്ന് കാവ്യത്തിൽ എഴുതി. ഇത്തരം കഥകൾ എന്റെ കാതിന്റെ കാതിനെ ഉണർത്തുകയും കണ്ണിന്റെ കണ്ണിനെ തുറപ്പിക്കുകയും ചെയ്യുന്നു.

### ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടി

പടിഞ്ഞാറൻ ദേശങ്ങളിലെ സ്ത്രീകളെക്കുറിച്ച് എനിക്കൊന്നുമറിഞ്ഞുകൂടാ. കേരളത്തിലെ വിവാഹിതകൾ വെറും അടിമകളാണ്. ഓഫീസിൽ പോയി ജോലിചെയ്തു ശമ്പളം മേടിക്കുന്നവരും ആ അടിമത്തത്തിൽനിന്നു മോചനം നേടിയവരല്ല. ജോലിയില്ലാത്തവരുടെ കാര്യം പറയാനുമില്ല. അവർ വീട്ടിൽതന്നെ കഴിയുന്നു. വിവാഹം കഴിഞ്ഞയുടനെ നവവരൻ അവളെ സിനിമ കാണാനോ ഭക്ഷണശാലയിൽ കൊണ്ടുപോയി അവൾ കഴിച്ചിട്ടില്ലാത്ത ഭക്ഷണങ്ങൾ വാങ്ങിക്കൊടുക്കാനോ സന്നദ്ധനായേക്കും. പക്ഷേ, പതിനഞ്ചു ദിവസം കഴിഞ്ഞാൽ അവളുടെ കിടപ്പ് വീട്ടിനകത്തുതന്നെ. ഭർത്താവ് പിന്നീട് ഒറ്റയ്ക്കു സിനിമ കാണാൻ പോകുന്നു. പാർട്ടിക്കു പോകുന്നു. അല്ലെങ്കിൽ പ്രതിയോഗികളുമായിട്ട് മല്ലിട്ട് അവരെ തോല്പിച്ചു ജയഭേരിയടിക്കുന്നു. ഓരോ ദിവസവും പുരുഷനു പുതിയ ദിവസമാണ്. അടിമയായ ഭാര്യയ്ക്കു ഓരോ ദിവസവും തലേദിവസം പോലെതന്നെ. അവൾക്ക് വൈരസ്യമാണ് എപ്പോഴും. പ്രവർത്തിക്കുന്ന പുരുഷന്റെ ആരോഗ്യം കൂടുന്നു. സൗന്ദര്യം കൂടുന്നു. മാനസികശക്തി നശിച്ച തരുണി ആ താരുണ്യത്തിൽ തന്നെ കിഴവിയായി മാറുന്നു. ചെറുപ്പകാലത്തു കിളികളെപ്പോലെ പറന്നുനടന്ന പെണ്ണുങ്ങൾ വിവാഹം കഴിഞ്ഞു അധികദിവസമാകുന്നതിനു മുൻപ് പേക്കോലങ്ങളായി മാറുന്നതു ഞാൻ ഒന്നല്ല, നൂറല്ല, ആയിരമായിരം തവണ കണ്ടിട്ടുണ്ട്. അതിനാൽ വിവാഹം സ്ത്രീയ്ക്കു പേടിസ്വപ്നമാണ്. ഒരു യുവതിയുടെ ഈ പേടിസ്വപ്നത്തെയാണ് ശ്രീ. ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടി ‘തനിയാവർത്തനങ്ങൾ’ എന്ന ചെറുകഥയിലൂടെ വരച്ചുകാണിക്കുന്നതു. ആ പേടിസ്വപ്നത്തിന്റെ ഭീകരത കൂട്ടാനായി കഥാകാരൻ തകർന്ന മറ്റു ദാമ്പത്യജീവിതങ്ങളെക്കൂടി ഉചിതജ്ഞതയോടെ കഥയിൽ വർണ്ണിക്കുന്നു. (കഥ ദേശാഭിമാനി വാരികയിൽ.)

രാജീവ് ഗാന്ധി

ഭർത്താവിനു ഭാര്യയുടെ ശരീരപ്രകൃതിയറിയാം. അവളുടെ നീണ്ട തലമുടിയെ, വിശാലതയാർന്ന കണ്ണുകളെ അയാൾ പ്രശംസിക്കും. പക്ഷേ, അവളുടെ അന്തരംഗത്തിന്റെ സൗന്ദര്യത്തെക്കുറിച്ച് അല്ലെങ്കിൽ വൈരൂപ്യത്തെക്കുറിച്ച് അല്ലെങ്കിൽ വിഷാദത്തെക്കുറിച്ച് ഒന്നും അറിഞ്ഞുകൂടാ. നമ്മുടെ ചില നിരൂപകർ ഈ ഭർത്താക്കന്മാരെപ്പോലെയാണ്. അവർ രചനയുടെ ബഹിർഭാഗസ്ഥതയിൽ അഭിരമിക്കുന്നു. അതിന്റെ അന്തരംഗം അവർക്ക് അജ്ഞാതമായതുകൊണ്ട് അവരെഴുതുന്നതും അന്തരംഗസ്പർശിയല്ല.

□

# എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന്ന ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്നു മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കുറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014